കവർസ്റ്റോറി
**കെ. രാജേശ്വരി**

# അഭിനവ ബുദ്ധൻെറ ഹിംസ

കൂത്തുപറമ്പിൽ വെടിപൊട്ടിയപ്പോൾ നമ്മൾ കരുണാകരനെ കൊലയാളി എന്നു വിളിച്ചു. ബുദ്ധദേവിനെ ഇനി എന്തുവിളിക്കും?

ബുദ്ധനും ബുദ്ധദേവനും തമ്മിൽ എന്താണ് വ്യത്യാസം? ബുദ്ധൻ ദേവനായിരുന്നില്ല. അദ്ദേഹം ബ്രാഹ്മണമതത്തിനെതിരെ കലാപം ചെയ്തു. യാഗം, ബലി മുതലായ കർമങ്ങളെ നിഷേധിച്ചു. ഈശ്വരാസ്തികൃത്തെത്തന്നെയും നിരാകരിച്ചു. ശരിയായ ചിന്ത, ശരിയായ വാക്ക്, ശരിയായ പ്രവൃത്തി ഇവകൊണ്ടുമാത്രമേ നിർവാണം നേടാൻ കഴിയൂ എന്ന് സിദ്ധാന്തിച്ചു. കാലാന്തരത്തിൽ ബുദ്ധനെ ബ്രാഹ്മണർ പുണ്യാഹം തളിച്ച് ശുദ്ധനാക്കി. അദ്ദേഹത്തെ ബുദ്ധഭഗവാൻ എന്നു വിശേഷിപ്പിച്ചു. മുപ്പത്തിമുക്കോടി ദേവന്മാരിൽ ഒരാൾ ബുദ്ധദേവൻ. വെറുതെയല്ല, ബ്രാഹ്മണോത്തമനായ പശ്ചിമബംഗാൾ മുഖ്യൻ ബുദ്ധദേവ് ആയത്.

എന്താണ് ബുദ്ധനും അഭിനവ ബുദ്ധദേവനും തമ്മിലുള്ള വ്യത്യാസം? ബുദ്ധൻ അനുപമ കൃപാനിധിയും അഖില ബാന്ധവനുമായിരുന്നു. അഹിംസയുടെ പരമാചാര്യൻ. ബിംബിസാരൻെറ യാഗം മുടക്കി മൃഗബലി തടഞ്ഞയാൾ. ബംഗാളിലെ ബുദ്ധദേവൻ പതിതകാരുണികനായി നടിക്കുന്ന വർഗവഞ്ചകൻ. മൻമോഹൻസിംഗിനേക്കാൾ കൊടിയ സാമ്രാജ്യത്വ ഒറ്റുകാരൻ. ഹിംസയുടെ ആചാര്യൻ, നരബലികൊണ്ട് ലോക മുതലാളിത്തത്തിൻെറ അടിത്തറ ഉറപ്പിക്കുന്നയാൾ. പിണറായി വിജയനെപ്പോലെ തോക്കില്ലാതെ ഉണ്ടകൊണ്ടു നടക്കുന്നയാളല്ല ബുദ്ധദേവ് ഭട്ടാചാര്യ. തോക്കിൻെറയും ഉണ്ടയുടെയും ധർമം ശരിക്കറിയാം. ചോരകണ്ടാൽ അറയ്ക്കില്ല, കാഞ്ചിവലിക്കുമ്പോൾ കൈവിറക്കില്ല. ഓരോ വെടിക്കും ശവം സുനിശ്ചിതം.

ഇന്ത്യാ മഹാരാജ്യത്ത് മറ്റൊരു ഭരണാധികാരിക്കുമില്ലാത്ത ഒരു സൗഭാഗ്യം ബുദ്ധദേവനുണ്ട്: ജനങ്ങളെ പേടിക്കണ്ട. അയ്യഞ്ചു കൊല്ലം കൂടുമ്പോൾ തെരഞ്ഞെടുപ്പുണ്ട്. പക്ഷേ നമ്മളേ ജയിക്കൂ. കഴിഞ്ഞ മൂന്നുപതിറ്റാണ്ടായി അതാണ് അവസ്ഥ. പ്രതിപക്ഷം ഉണ്ട്. പക്ഷേ നിഷ്ഫലം. സി.പി.എമ്മിൻെറ പിന്തുണയോടെയാണ് കേന്ദ്രസർക്കാർ നിലനിൽക്കുന്നത്. അതുകൊണ്ട് കേന്ദ്രത്തെ പേടിക്കണ്ട. 356ാം അനുച്ഛേദ പ്രകാരമുള്ള ഇടപെടൽ അസാധ്യം. ബുദ്ധദേവൻ നാസ്തികനാണ്. അതുകൊണ്ട് ദൈവത്തെയും പേടിക്കണ്ട.

പടച്ചവനെയും പടപ്പുകളെയും പേടിയില്ലെങ്കിൽ, ചോദിക്കാനും പറയാനും ആളില്ലെങ്കിൽ എന്തുമാകാം. ആനപ്പുറത്തിരിക്കുമ്പോൾ നായെ പേടിക്കണ്ട. കൃഷിഭൂമിയിൽനിന്ന് കർഷകരെ ആട്ടിയിറക്കാം, എതിർക്കുന്നവരെ വെടിവെച്ചു വീഴ്ത്താം. സുവർണ ബംഗാളിനെ കുത്തകകൾക്ക് തീറെഴുതാം. ടാറ്റക്ക് സിംഗൂർ; സലിം ഗ്രൂപ്പിന് നന്ദിഗ്രാം.

സിംഗൂരിനുവേണ്ടി മമതാ ബാനർജി 24 ദിവസം നിരാഹാരം കിടന്നു. എന്നിട്ടെന്തുണ്ടായി? ആയമ്മയുടെ ആരോഗ്യം നശിച്ചു, ബൂർഷ്വാസി അത്ര കണ്ട് ദുർബലമായി. അതിലപ്പുറം ഒന്നുമുണ്ടായില്ല. ഉണ്ടാകുകയുമില്ല. കർഷക സഖാക്കൾക്ക് സർക്കാർ നിരക്കിൽ നഷ്ടപരിഹാരം കിട്ടി. കർഷകത്തൊഴിലാളി സഖാക്കൾക്ക് നഷ്ടമില്ല, പരിഹാരവുമില്ല. സഖാവ് രത്തൻ ടാറ്റക്ക് കരമൊഴിവായി സ്ഥലം പതിച്ചുകൊടുത്തു. ഇനിയവിടെ കാർ ഫാക്ടറി ഉയർന്നുവരും. പാർട്ടിയുടെ ഏരിയാ കമ്മിറ്റി, ലോക്കൽ കമ്മിറ്റി അംഗങ്ങൾ ചെലവുകുറഞ്ഞ ടാറ്റാ കാറിൽ ചെത്തിനടക്കും. വികസനവും വിപ്ലവവും കൈകോർത്ത് മുന്നേറും.

സിംഗൂരിനേക്കാൾ പ്രധാനം നന്ദിഗ്രാം. അതുകൊണ്ട് വികസന ചുമതല വിദേശ കുത്തകയെ ഏൽപിച്ചു. അമ്പതുകളുടെ മധ്യത്തിൽ ഇന്തോനേഷ്യയെ കമ്യൂണിസ്റ്റ് വിപത്തിൽനിന്ന് മോചിപ്പിക്കാൻ പ്രസിഡൻറ് സുഹാർത്തോക്കും സി.ഐ.എക്കും പിന്തുണ നൽകിയ സലിംഗ്രൂപ്പാണ് നന്ദിഗ്രാമിൻെറ പുതിയ രക്ഷകർ. ഇന്തോനേഷ്യയിലെ അവസാനത്തെ സഖാവിനെവരെ പട്ടാളം വെടിവെച്ചുകൊന്നു എന്നാണ് ചരിത്രം. അറുപതു കൊല്ലം മുമ്പ് ചെയ്ത പാതകത്തിന് പ്രായശ്ചിത്തം ചെയ്യാൻ സലിംഗ്രൂപ്പിന് ഇതാ ഒരവസരം! ബംഗാളിലേക്ക് വരൂ, വ്യവസായം ആരംഭിക്കൂ! ആളെക്കൊല്ലുന്ന പണി നിങ്ങൾ ചെയ്യണ്ട. അതിനു ഞങ്ങളുടെ പാർട്ടിയും പൊലീസും ധാരാളം.

ആറുപതിറ്റാണ്ട് മുമ്പ് കമ്യൂണിസ്റ്റുകാരെ എതിർത്തെന്നുകരുതി സലിംഗ്രൂപ്പുകാർ എക്കാലത്തേക്കും തീണ്ടിക്കൂടാത്തവരല്ലല്ലോ? അവർക്കും മാനസാന്തരമുണ്ടാകാം. കോൺഗ്രസുകാരൻ ടി.കെ. ഹംസ, കേരള കോൺഗ്രസുകാരൻ ലോനപ്പൻ നമ്പാടൻ, സഖാവ് സെയ്താലിയെ കൊന്ന കേസിലെ ശങ്കരനാരായണൻ എന്നിവർക്കൊക്കെ മാനസാന്തരമുണ്ടായത് നാം കണ്ടു. കാന്തപുരം മുസ്ലിയാരെ പിണക്കാതെയും മാപ്പിളപ്പാട്ട് മറക്കാതെയും ഹംസ പാർലമെൻറംഗമായിരിക്കുന്നു. നമ്പാടനാണെങ്കിൽ കുർബാന, കുമ്പസാരം, കുന്തിരിക്കം ഒന്നിനും മുടക്കംവരുത്താതെ മുകുന്ദപുരം മെമ്പറായി തുടരു



ന്നു. ശങ്കരനാരായണൻ പേരുമാറ്റി ബാബു എം. പാലിശ്ശേരിയായി, കുന്ദംകുളം എമ്മല്ലെയായി വാണരുളുന്നു. എസ്.എഫ്.ഐക്കാർ ആണ്ടോടാണ്ട് സെയ്താലി ദിനം ആചരിക്കുകയും ചെയ്യുന്നു. കാലം സാക്ഷി, ചരിത്രം സാക്ഷി, രക്തസാക്ഷി കുടീരം സാക്ഷി.

സിംഗൂരിൽ തോറ്റ മമതാ ബാനർജിയും ബി.ജെ.പി, കോൺഗ്രസ്, എസ്.യു.സി.ഐ, നക്സൽ ഗ്രൂപ്പുകൾ തുടങ്ങി സകല പിന്തിരിപ്പന്മാരും ഒറ്റക്കെട്ടായി നന്ദിഗ്രാമിൽ കുഴപ്പമുണ്ടാക്കുകയാണ്. ചില മുസ്ലിം സംഘടനകൾ കൂടിയും ഇവരുടെ കുപ്രചാരണങ്ങളിൽ കുടുങ്ങിയിട്ടുണ്ട്. കാരാട്ട് സഖാവിൻെറ മുസ്ലിം പാക്കേജിനെപ്പറ്റി അറിയാത്തവരാകാം, സലിം ഗ്രൂപ്പുകാർ മുസ്ലിംകളാണെന്നറിയാത്തവരോ ബംഗാളിലെ മുസ്ലിം ലീഗുകാർ തന്നെയോ ആകാം.

വികസന വിരുദ്ധർക്കെതിരെ പൊലീസ് സഖാക്കൾ നടത്തിയ തുപ്പാക്കി പ്രയോഗത്തിൽ 14 പേർ സിദ്ധി കൂടിയിരിക്കുന്നു. ഔദ്യോഗിക കണക്കാണ് 14; യഥാർഥത്തിൽ മരിച്ചവർ ഏറെയെന്ന് ബൂർഷ്വാ മാധ്യമങ്ങൾ പറയുന്നു. കഴിഞ്ഞ ജനുവരിയിൽ പൊലീസിൻെറ വെടിയേറ്റ് ആറു പേർ മരിച്ചതും കൂടി ചേർത്താൽ ആളപായം 20 ആയി.

ജനുവരിയിലെപ്പോലെയല്ല, ഇക്കുറി പ്രതിഷേധം രൂക്ഷമാണ്. ഘടകകക്ഷികൾകൂടിയും ബുദ്ധദേവനെതിരെ തിരിഞ്ഞിരിക്കുന്നു. ആർ.എസ്.പി ബംഗ്ലാ ബന്ദിൽ സജീവമായി പങ്കെടുത്തു. അത്രത്തോളം പോയില്ലെങ്കിലും സി.പി.ഐയും ഫോർവേഡ് ബ്ലോക്കും വെടിവെപ്പിനെ കഠിനമായി അപലപിച്ചു. സ്ഥലമെടുപ്പ് നിറുത്തിവെപ്പിക്കാൻ സി.പി.എമ്മിനെ നിർബന്ധിതമാക്കി.

ബൂർഷ്വാ പാർട്ടികളും ബൂർഷ്വാ പത്രങ്ങളും പരമാവധി മുതലെടുപ്പ് നടത്തിയിട്ടുണ്ട്. ചോരയിറ്റു വീഴുന്ന ചെങ്കൊടി കാർട്ടൂണിന് വിഷയമാക്കി *ഇന്ത്യൻ എക്സ്പ്രസ്* സഹജീവികളെ കടത്തിവെട്ടി. പ്രത്യേക സാമ്പത്തിക മേഖല അടക്കമുള്ള ബംഗാൾ സർക്കാറിൻെറ സകല പരിഷ്കാരങ്ങളെയും സമയാസമയങ്ങളിൽ പിന്തുണച്ചുകൊണ്ടിരിക്കുന്ന ദേശീയ ദിനപത്രമാകുന്നു ഹിന്ദു. പ്രകാശ് കാരാട്ടിൻെറ ആത്മമിത്രവും ബുദ്ധി ഉപദേശകരിൽ മുഖ്യനുമാകുന്നു, പത്രാധിപർ റാം. നന്ദിഗ്രാമിലെ വെടിവെപ്പിനേക്കാൾ സ്വാമിയുടെ മൈലാപ്പൂർ മനഃസാക്ഷിയെ നൊമ്പരപ്പെടുത്തിയത് ഗവർണർ ഗോപാൽ കൃഷ്ണ ഗാന്ധിയുടെ പരാമർശങ്ങളാണ്. ഭരണഘടനാപരമായ പദവി മറക്കരുത്, ഗവർണർ അമ്മിക്കുഴവിപോലെ അനങ്ങാതിരിക്കണമെന്നാണ് പത്രത്തിൻെറ പക്ഷം?

കുമാരി മമതാ ബാനർജി വലിയ ആവേശത്തിലാണ്. ബംഗാൾ മന്ത്രിസഭയെ പിരിച്ചുവിടണം, പുതിയ തെരഞ്ഞെടുപ്പ് നടത്തണം എന്നാണ് മമതയുടെ ആവശ്യം. എൽ.കെ. അദ്വാനിയും ഇതേ അഭിപ്രായക്കാരനാണ്. സി.പി.എമ്മിൻെറ പിന്തുണകൊണ്ടുമാത്രം നിലനിൽക്കുന്ന മൻമോഹൻസിംഗ് എങ്ങനെ ബുദ്ധദേവിനെ പിരിച്ചുവിടും? മാത്രമല്ല, കേന്ദ്രസർക്കാറിൻെറ സാമ്പത്തികനയമാണ് ബംഗാളിൽ വിപ്ലവകാരികൾ പിന്തുടരുന്നത്. (ബംഗാളിനെ കണ്ടു പഠിക്കാൻ അച്യുതാനന്ദനെ *മനോരമ* ഉപദേശിക്കുന്നതും അതുകൊണ്ടുതന്നെ). കോൺഗ്രസും സി.പി.എമ്മും ഒറ്റക്കെട്ടാണെന്ന് തെളിയിച്ചാലേ, വെടിവെപ്പിനെത്തുടർന്നുണ്ടായ ജനവികാരം തൃണമൂൽ-ബി.ജെ.പി സഖ്യത്തിന് ചൂഷണം ചെയ്യാനാകു.

1967നു മുമ്പ് കോൺഗ്രസിൻെറ ഉരുക്കുകോട്ടയായിരുന്നു പശ്ചിമബംഗാൾ. ബി.സി. റോയിയുടെ ഭരണകാലത്ത് കമ്യൂണിസ്റ്റ് പാർട്ടിയുണ്ടായിരുന്നെങ്കിലും ക്ലച്ചുപിടിച്ചിരുന്നില്ല. 1964ൽ പിളർപ്പോടെ വീണ്ടും ദുർബലമായി. മുഖ്യമന്ത്രി പ്രഫുല്ല സെന്നിനോട് കലഹിച്ച് അജയ് മുഖർജി ബംഗ്ലാ കോൺഗ്രസുണ്ടാക്കിയ ശേഷമാണ് 1967ൽ മാർക്സിസ്റ്റ് പാർട്ടിക്ക് ആദ്യമായി ഭരണപങ്കാളിത്തം ലഭിച്ചത്. 1967നും 72നും ഇടക്ക് സംസ്ഥാനത്ത് നാലു മന്ത്രിസഭകളുണ്ടായി. നാലും അൽപായുസ്സായി. രണ്ടുതവണ ഇടക്കാല തെരഞ്ഞെടുപ്പുണ്ടായി. കോൺഗ്രസാണ് ഭേദമെന്ന് ജനത്തിനു മനസ്സിലായി.

അജയ് മുഖർജി മുഖ്യനും സഖാവ് ജ്യോതിബസു ഉപമുഖ്യനുമായിരുന്ന കാലത്താണ് വസന്തത്തിൻെറ ഇടിമുഴക്കം. ചാരുമജുംദാരും കനുസന്യാലും മറ്റേതാനും ബുദ്ധിജീവികളും ചേർന്ന് സന്താൾ ആദിവാസികളെ പറഞ്ഞിളക്കി സായുധ കലാപത്തിനൊരുങ്ങി. നക്സൽബാരിയുടെ പാത, ഇന്ത്യൻ മോചനപാത! നക്സൽ ആക്രമണങ്ങൾ സംസ്ഥാനത്തെ ക്രമസമാധാന നില അപകടത്തിലാക്കി. കിഴക്കൻ പാക്കിസ്ഥാനിൽനിന്നുള്ള അഭയാർഥി പ്രവാഹവും യുദ്ധവും പ്രശ്നം സങ്കീർണമാക്കി. 1972ൽ ജ്യോതിബസുപോലും പരാജിതനായി. അതും കുത്തക സീറ്റായ സത്ഗാച്ചിയയിൽ, കനത്ത മാർജിനിൽ.

280 അംഗ ബംഗാൾ നിയമസഭയിൽ 216 സീറ്റ് നേടി കോൺഗ്രസ് അധികാരത്തിൽ തിരിച്ചെത്തി. 1972 മാർച്ച് 20ന് സിദ്ധാർഥ ശങ്കർ റായ് മുഖ്യമന്ത്രിയായി സത്യവാചകം ചൊല്ലി. അഞ്ചുകൊല്ലവും മൂന്നുമാസവും നീണ്ട സിദ്ധർഥഭരണംപോലൊന്ന് അതിനു മുമ്പോ ശേഷമോ ബംഗാളിൽ ഉണ്ടായിട്ടില്ല. ഒരുപക്ഷേ, ഇന്ത്യയിലൊരിടത്തും ഒരുകാലത്തും ഉണ്ടായിക്കാണില്ല. ദേശബന്ധു ചിത്തരഞ്ജൻ ദാസിൻെറ ദൗഹിത്രനും പ്രമുഖ ഭരണഘടനാ വിദഗ്ധനുമായിരുന്നു സിദ്ധാർഥൻ. നക്സലുകൾ പേപ്പട്ടികളെപ്പോലെ വേട്ടയാടപ്പെട്ടു. പൊലീസിനെ കയറൂരി വിടുന്ന കാര്യത്തിൽ കരുണാകരനെ കടത്തിവെട്ടി. അക്ഷരാർഥത്തിൽ, കരൾ പിളരും കാലം. മുമ്പേ പറന്ന പക്ഷികളെമ്പാടും കെണിയിൽ കുടുങ്ങി പിടഞ്ഞൊടുങ്ങി.

1977 മാർച്ച് 20ന് കാളരാത്രി അവസാനിച്ചു. ലോക്സഭാ തെരഞ്ഞെടുപ്പിൽ കോൺഗ്രസ് തകർന്നടിഞ്ഞു. ബംഗാളിൽ നിന്ന് അഹിംസക്കാർ മൂന്നാളേ കരകേറിയുള്ളൂ. സഖ്യകക്ഷി സി.പി.ഐ നിലം തൊട്ടില്ല. മിഡ്നാപൂരിൽ ഇന്ദ്രജിത് ഗുപ്ത വരെ തൊപ്പിയിട്ടു. സി.പി.എമ്മിന് 17, ജനതാ പാർട്ടിക്ക് 13, മറ്റു കക്ഷികളും സ്വതന്ത്രരും കൂടി 7.

1977 ജൂൺ 21ന് 356ാം അനുച്ഛേദ പ്രകാരം ബംഗാൾ മന്ത്രിസഭയെ കേന്ദ്രം പിരിച്ചുവിട്ടപ്പോൾ കണ്ണീർ പൊഴിക്കാൻ ആരുമുണ്ടായില്ല. പിന്നാലെ തെരഞ്ഞെടുപ്പ് വന്നു. സീറ്റ് വിഭജനത്തെച്ചൊല്ലി ജനതയും മാർക്സിസ്റ്റ് പാർട്ടിയും തെറ്റിപ്പിരിഞ്ഞപ്പോൾ കോൺഗ്രസിന് പ്രതീക്ഷ ഉണർന്നു. പക്ഷേ, ജനം ഒന്നും മറന്നിരുന്നില്ല. അഹിംസാ പാർട്ടി തോറ്റമ്പി. വൻ ഭൂരിപക്ഷത്തോടെ ജ്യോതിബസു അധികാരത്തിലേറി.

പാർട്ടിയെ നയിച്ചതും ജയിച്ചതും ഭരണ സോപാനത്തിലേറിയതും ജ്യോതിബസുവായിരുന്നെങ്കിലും യഥാർഥ വിജയശിൽപി പ്രമോദ്ദാസ് ഗുപ്തയായിരുന്നു. ഇടതുമുന്നണി കൺവീനർ, മണ്ണിൻെറ മകൻ, അതുല്യ സംഘാടകൻ, മോഹമുക്തനായ മാർക്സിസ്റ്റ് കർമയോഗി, ബംഗാളിലെ എ.കെ.ജി. പ്രമോദും ജ്യോതിബസുവും ഒറ്റക്കെട്ടായി പാർട്ടിയെ, മുന്നണിയെ, മന്ത്രിസഭയെ മുന്നോട്ടു നയിച്ചു. എതിരാളികൾ നിഷ്പ്രഭരായി. 1980ലെ ഇന്ദിരാ തരംഗം ബംഗാളിൽ ഏശിയില്ല. 1982ൽ സഖാക്കൾ വിജയം ആവർത്തിച്ചു.

1982 നവംബർ 29ന് പ്രമോദ് അന്തരിച്ചപ്പോൾ ബംഗാൾ രാഷ്ട്രീയത്തിൽ ഒരു യുഗം അസ്തമിച്ചു. ജ്യോതിബസു അതോടെ അനിഷേധ്യനായി. 1987ൽ രാജീവ് ഗാന്ധി കാടിളക്കി പ്രചാരണം നടത്തിയിട്ടും ഫലമുണ്ടായില്ല. ഇടതുമുന്നണിയുടെ ഭൂരിപക്ഷം വർധിച്ചു. അതോടെ കോൺഗ്രസ് ആശ കൈവിട്ടു. പല ഗ്രൂപ്പുകളായി തമ്മിലടിക്കുന്നതിലൊതുങ്ങി, സംഘടനാ പ്രവർത്തനം.

1984ൽ ജാദവ്പൂർ മണ്ഡലത്തിൽ കരുത്തനായ സോമനാഥ് ചാറ്റർജിയെ മലർത്തിയടിച്ചുകൊണ്ടാണ് മമതാ ബാനർജിയുടെ രംഗപ്രവേശം. അനാർഭാട ജീവിതവും കറപുരളാത്ത പ്രതിച്ഛായയും കടുത്ത മാർക്സിസ്റ്റ് വിരോധവും അവരെ, ഇതര ബംഗാളി കോൺഗ്രസുകാരിൽനിന്ന് വ്യത്യസ്തയാക്കി. സീതാറാം കേസരി പ്രസിഡൻറായിരിക്കുമ്പോൾ അവർ പാർട്ടി വിട്ടു. അഖിലേന്ത്യാ തൃണമൂൽ കോൺഗ്രസ് സ്ഥാപിച്ചു. 1998ലെ ലോക്സഭാ തെരഞ്ഞെടുപ്പിൽ ബി.ജെ.പിയുമായി ധാരണയുണ്ടാക്കി അവർ കോൺഗ്രസിനെയും മാർക്സിസ്റ്റ് പാർട്ടിയെയും ഞെട്ടിച്ചു. അത്തവണ തൃണമൂലിന് ആറ് എം.പിമാരുണ്ടായി. ഡംഡം മണ്ഡലത്തിൽ താമര വിരിഞ്ഞു–ബി.ജെ.പിയുടെ ആദ്യ ജയം.

1999ൽ തൃണമൂൽ-ബി.ജെ.പി സഖ്യം പ്രബലമായി. തൃണമൂൽ കോൺഗ്രസിന് എ

കവിത

കെ.ജി. ശങ്കരപ്പിള്ള

# ഏകാന്തത എനിക്കിഷ്ടമല്ല

ആരോടു പെരുകും വെറുപ്പിനാലെൻ മൊഴി
ആരും മടുക്കും വെറും ചിലപ്പായ് ?

വരാതായ്, ചെവി
തരാതായ്, ഉറ്റവ-
രകലും അകലമോ പ്രായം?

ലോകമേ, നീയിത്ര
വേഗം പ്രബുദ്ധമായ് മാറിയെന്നോ?
അതോ ഇത്ര
വേഗത്തിൽ മൂഢമായെന്നോ?

എത്ര
പേരായിരുന്നെൻ സദസ്സിൽ ! എൻ
വാക്ക് നക്ഷത്രമായ് കണ്ടിരുന്നോർ
നോക്ക് നിലാവായ് കുളിർന്നിരുന്നോർ,
എവിടെക്കൊഴിഞ്ഞവർ?

ഷാർജക്ക് പോയോരെ ഞാനറിയും.
ബോംബായ് തെറിച്ചോനെ ഞാനറിയും.
ഇരയായ് മറഞ്ഞോളെ ഞാനറിയും.

ഞാനറിയും കൊലക്കത്തി-
യാഴ്ന്ന വാക്ക്.
ചങ്ങലയുള്ളിൽ കുരുങ്ങും വാക്ക്
പ്രേതം കിനാവിൽ മുരളും വാക്ക്
കയറ് കഴുത്തിൽ മുറുകും വാക്ക്.

ഞാനറിയും പ്രേമം കരിഞ്ഞ ഗന്ധം
സ്വപ്നം കനച്ച ദാമ്പത്യം.

ഞാനറിയും മനം വിണ്ട വാക്ക്
മൂകം കവലയിലാണ്ട നിൽപ്.

കൂലിപ്പണിയിലെരിഞ്ഞൊടുങ്ങൽ
ചെറുമാനമിപ്പൊഴും കാത്തുപോറ്റൽ
കേസിൽക്കുടുങ്ങിത്തളർന്നു മങ്ങി
പണിയൊന്നുമില്ലാതലഞ്ഞടിയൽ
കണ്ടാലൊഴിഞ്ഞു കടന്നുപോകൽ.

ആരോടു പെരുകും വെറുപ്പിനാലെൻ മൊഴി
ആരും മടുക്കും പിറുപിറുപ്പായ് ?

ഞാനറിയാതെയോ കൂടിവന്നെൻ
കീർത്തിയും പത്രാസും സ്വത്തഴകും?
കോയ്മപ്പെരുമയും ഭീരുനേരും?
ഞാനറിയാതെയോ വാർത്തയായ്
ബിംബമായെത്തി ഞാൻ മുന്നിലേക്ക്?

പിന്നിലേക്കാണെന്നോ പോന്നത് ഞാൻ?
ഏറിയോ കാലിന്ന് ലോകദൂരം?

ചുറ്റുമിരമ്പുമീ ഭൂരിപക്ഷം
മുറ്റും വിജനത മാത്രമെന്നോ?
ഉറ്റവർ ദൂരത്തെ മൂകരെന്നോ,
വറ്റാച്ചെറുലോകമെന്നോ?

ഞാനറിഞ്ഞില്ലെൻെറ വാക്ക്
കെട്ട നക്ഷത്രത്തിളക്കമെന്ന്.
ഞാനറിഞ്ഞില്ലവരെന്നെ നന്നായ്
ചേറ്റിക്കൊഴിച്ചു കഴിഞ്ഞുവെന്നും.



ഴും ബി.ജെ.പിക്ക് രണ്ടും സീറ്റ് കിട്ടി എന്നു മാത്രമല്ല ഗ്രാമപ്രദേശങ്ങളിൽപോലും സഖ്യം വിജയം നേടി. സംസ്ഥാനത്ത് ഏറ്റവും ഉയർന്ന ഭൂരിപക്ഷം മമതക്കായിരുന്നു- കൽക്കത്താ സൗത്തിൽ 2.14 ലക്ഷം. മറുവശത്ത് സഖാക്കളുടെ ഭൂരിപക്ഷം കുത്തനെ ഇടിഞ്ഞു. കൽക്കത്ത മുനിസിപ്പൽ കോർപറേഷൻ തൃണമൂൽ-ബി.ജെ.പി സഖ്യം പിടിക്കുകയും ഗീതാ മുഖർജിയുടെ മരണത്തെതുടർന്ന് പാൻസ്കുറായിൽ നടന്ന ഉപതെരഞ്ഞെടുപ്പിൽ തൃണമൂൽ കോൺഗ്രസിലെ വിക്രം സർക്കാർ ഗുരുദാസ് ദാസ് ഗുപ്തയെ തോൽപിക്കുകയും ചെയ്തപ്പോൾ മാർക്സിസ്റ്റ് പാർട്ടിക്ക് കാര്യങ്ങളുടെ ദിശ പിടികിട്ടി. 2000 നവംബർ 11ന് ജ്യോതിബസു സ്ഥാനത്യാഗം ചെയ്തു.

ജ്യോതിബസുവിൻെറ പകരക്കാരൻ ബുദ്ധദേവ് ഭട്ടാചാര്യ. കരുത്തൻ. പത്തിനും ഒമ്പതിനും കൊള്ളിക്കാം. മമത ബി.ജെ.പിയെ വിട്ട് സോണിയകോൺഗ്രസിനോട് സഖ്യമുണ്ടാക്കിയിട്ടുപോലും ഗുണം കിട്ടിയില്ല. 2001ൽ ഇടതുമുന്നണി വിജയിച്ചു. 2006ൽ വിജയം ആവർത്തിച്ചു.

സാമ്പത്തിക ഉദാരീകരണവും നന്ദിഗ്രാമിലെ നരനായാട്ടും സർക്കാറിൻെറ പ്രതിച്ഛായയെ, മുന്നണിയുടെ ബഹുജനാടിത്തറയെ എങ്ങനെ ബാധിച്ചു എന്നറിയണമെങ്കിൽ 2009ലെ പാർലമെൻറ് തെരഞ്ഞെടുപ്പ് വരെ കാത്തിരിക്കണം. നിയമസഭയിൽ സി.പി.എമ്മിന് ഒറ്റക്ക് ഭൂരിപക്ഷമുള്ളതിനാൽ 2011ലെ നിയമസഭാ തെരഞ്ഞെടുപ്പ് വരെ ബുദ്ധദേവന് റൈറ്റേഴ്സ് ബിൽഡിംഗിൽ അമർന്നിരുന്നു ഭരിക്കാം.

ഇന്ന് ബംഗാൾ ചിന്തിക്കുന്നത് നാളെ ഭാരതം ചിന്തിക്കുമെന്നാണ് പ്രമാണം. പ്രത്യേക സാമ്പത്തിക മേഖലകളുണ്ടാക്കാനുള്ള തീരുമാനത്തിൽനിന്ന് പിന്നാക്കം പോകില്ലെന്ന് കേന്ദ്ര വാണിജ്യമന്ത്രി കമൽനാഥ് ആവർത്തിച്ച് വ്യക്തമാക്കിയിട്ടുണ്ട്. (മധ്യപ്രദേശിലെ ചിന്ത്വാര മണ്ഡലത്തെയാണ് പ്രതിനിധാനം ചെയ്യുന്നതെങ്കിലും ജന്മംകൊണ്ട് ബംഗാളിയാണ് കമൽനാഥ് ജി). സിംഗൂരിൽ ടാറ്റയുടെ നിർമാണ പ്രവർത്തനങ്ങൾ മുന്നേറുകയാണെന്നും ദെഗാങ്കയിൽ റിലയൻസിനും വീഡിയോകോണിനും വേണ്ടി സ്ഥലമെടുപ്പ് അക്ഷീണം പുരോഗമിക്കുകയാണെന്നും റിപ്പോർട്ടുകൾ സൂചിപ്പിക്കുന്നു.

ബംഗാളിൻെറ വികസന മാതൃക പിന്തുടരാൻ അസൂയാലുക്കളായ കോൺഗ്രസ്-ബി.ജെ.പി സർക്കാറുകൾ മടിച്ചേക്കാം. പഞ്ചാബിലെ തെരഞ്ഞെടുപ്പ് ഫലത്തിൻെറ പശ്ചാത്തലത്തിൽ പ്രത്യേകിച്ചും. പക്ഷേ, കേരളത്തിന് ഉത്തരവാദിത്തത്തിൽനിന്ന് ഒഴിഞ്ഞുമാറാൻ കഴിയുകയില്ല. സാറാ ജോസഫ് കുരച്ചാലൊന്നും എളമരം കരീം പേടിക്കരുത് (പേടിയുണ്ടെങ്കിൽ വ്യവസായ വകുപ്പ് ജി. സുധാകരനെ ഏൽപിക്കണം). മേത്തരം തോക്കിന് ഓർഡർ കൊടുക്കാൻ കോടിയേരിയും മടിക്കരുത്. മാധ്യമ സിൻഡിക്കേറ്റിനെ നേരിടാൻ ദക്ഷിണാമൂർത്തിമാഷും ഭൂതഗണങ്ങളും ധാരാളം. സഖാക്കളേ, മുന്നോട്ട്!

ചിന്താവിഷയം: കൂത്തുപറമ്പിൽ വെടിപൊട്ടിയപ്പോൾ നമ്മൾ കരുണാകരനെ കൊലയാളി എന്നു വിളിച്ചു. ബുദ്ധദേവിനെ ഇനി എന്തുവിളിക്കും?